ഒന്ന്

# ഉണ്ണി പിറന്നു

# ഉത്സവമായി



രണ്ട്

ഉണ്ണി കരഞ്ഞു
കണ്ണു നിറഞ്ഞു
അമ്മയെടുത്തു
ഉമ്മ കൊടുത്തു
ഉണ്ണി ചിരിച്ചു
ഉണ്ണി ശയിച്ചു.

## മൂന്ന്

437

ഉണ്ണിയിപ്പോളിഴയുന്നു
ഉണ്ണിയിപ്പോൾ മറിയുന്നു
ആരു ചെന്നങ്ങെടുത്താലും
ചോരിവായിൽ ചിരി തന്നെ
മുത്തമിട്ടാൽ കിളിവായിൽ
മുലപ്പാലിൻ മണമുണ്ട്
താമരപ്പൂം കവിളത്ത്
മാന്തളിരിൻ സുഖമുണ്ട്
ഉണ്ണിക്കച്ഛൻ പേരിട്ടു
ഉണ്ണിക്കപ്പോൾ ചിരിവന്നു
മണ്ണിലിഴഞ്ഞു നടക്കൊല്ലേ
ഉണ്ണിത്തുടമേൽ ചൊറികുത്തും



### നാല്

ചാഞ്ചാടുണ്ണി ചാഞ്ചാട്
ചന്തമൊടോമന ചാഞ്ചാട്
ചന്ദനമരംവെട്ടി ചതുരത്തിൽ പടികൂട്ടി
പടിമേലിരുന്നുണ്ണി ചാഞ്ചാട്
ചാഞ്ചാടുണ്ണി ചരിഞ്ഞാടുണ്ണി
കുഴഞ്ഞാടുണ്ണിയൊന്നാടാട്
ചെറുകാറ്റിലാടുന്ന കുറുമുല്ലപ്പൂവുപോൽ
ചെഞ്ചലം ചെഞ്ചലം ചാഞ്ചാട്

(ഒരു പഴയ പാട്ട്)





അഞ്ച്

ഉണ്ണിക്കു ജന്മനാൾ വന്നു
ഉല്ലാസമെങ്ങും പരന്നു
ഉപ്പേരി പപ്പടം കൂട്ടി
ഉണ്ണുവാനാളുകളെത്തി
പിച്ചനടന്നു കളിച്ചു് ഉണ്ണി
പീപ്പിയിലൂതി നടന്നൂ ഉണ്ണി
വീടുകുലുക്കി നടന്നൂ ഉണ്ണി
ചാടുപിടിച്ചു നടന്നൂ ഉണ്ണി

ഒന്നരവയസ്സാംനേരത്തുണ്ണി
ഒററടിവച്ചു നടന്നാനുണ്ണി
ഒന്നേ രണ്ടേ മൂന്നേന്നു്
ഓമൽക്കുട്ടൻ വയസ്സായി
പാട്ടുകളമ്മ പഠിപ്പിച്ചു
പാലും പഴവും തീററിച്ചു
കൊഞ്ചിക്കൊഞ്ചിവർത്തമാനം
കൊച്ചനുജൻ ഹാ, പറയുന്നു
എന്തൊരു ചന്തം ചുണ്ടിന്നു്
എന്തൊരു ചന്തം വാക്കിന്നു്.

ആറ്

ഓണം വന്നല്ലോ—മാവിൽ
ഊഞ്ഞാലിട്ടല്ലോ
കോടിയുടുത്തല്ലോ—ഉണ്ണി
ചാടി മറിഞ്ഞല്ലോ
കൂട്ടരു വരണല്ലോ—ഉണ്ണി
വീട്ടിലിരുന്നാലോ
സന്ധ്യവരുംമുമ്പേ—ഉണ്ണി
പന്തു കളിക്കണ്ടേ ?



ഏഴ്

ദീപാളി—ദീപാളി
പൂത്തിരികത്തും—ദീപാളി
ദീപാളി—ദീപാളി
പടക്കപൊട്ടും ദീപാളി
ഇത്തറനാളും നീയേത്തു
കൂട്ടിലിരുന്നൂ ദീപാളി!
തേച്ചുകുളിയ്ക്കാനെത്തണ്ടേ ?
തേയിലവെള്ളം മോന്തണ്ടേ ?

## എട്ട്

മഞ്ഞക്കൊന്നക്കണിവച്ചു
മാങ്കുലവെട്ടിക്കണിവച്ചു
കരിമ്പുവച്ചു, കരിക്കുവച്ചു
കൈവിളക്കും കണിവച്ചു
പുഞ്ചിരിതഞ്ചും മുഖമോടെ
പുലർന്നനേരം കണികണ്ടു
കണികണ്ടെത്തിയൊരുണ്ണിക്ക്
കൈനേട്ടം തരുമിന്നച്ഛൻ.



ഒൻപതു്

അരിമണി നിറയും പൂത്തട്ടം
അടുത്തുവച്ചു മുന്നാട്ടം
ഹരിയും ശ്രീയും ഗണപതിയും
വരിയായാശാൻ വാദ്ധ്യാരെഴുതിച്ചു.
അ, ആ, ഇ, ഈ, ഉ,യെന്നു്
അക്ഷരമാല പഠിപ്പിച്ചു.
ഒന്നേ രണ്ടേ മൂന്നേന്നു്
എണ്ണം നൂറു പഠിപ്പിച്ചു.
ഉള്ളിലൊതുക്കിയ പാഠങ്ങൾ
ഉണ്ണി മറക്കില്ലൊരുനാളും
ആരും വീട്ടിൽ വന്നാലുണ്ണി
'വന്ദന'മെന്നു പറഞ്ഞീടും
കാര്യം കേട്ടു കഴിഞ്ഞാലുണ്ണി
'നമസ്തേ' എന്നു പറഞ്ഞീടും.

## പത്തു്

കനിയുക കനിയുക ജഗദീശാ
കരുണക്കടലേ പരമേശാ
കല്ലും നെല്ലും, പുല്ലും, പുഴുവും
എല്ലാം നീയേ ജഗദീശാ
മാനും, മുയലും, മദയാനകളും
മയിലും, കുയിലും നീ ദേവാ
ഞാനും, വാനും, മീനും, നീ താൻ
വാനംപാടിയുമാരീശാ
മണ്ണും വിണ്ണും മലയും ശിലയും
കണ്ണും കരളും നീ ദേവാ
കനിയുക കനിയുക ജഗദീശാ
കരുണക്കടലേ പരമേശാ



## പതിനൊന്ന്

കാട്ടിൽ പോകാമോ ?
വേട്ടകളാടാമോ ?
പുലിയെക്കണ്ടാലോടല്ലേ
എലിയെപ്പോലെ വിറയ്ക്കല്ലേ
തോക്കെടുത്തു നിറയിട്ടു
ലാക്കുനോക്കി വെടിവെച്ചാൽ
കാട്ടുചെന്നായ്, പുലി, കടുവാ
കാണ്ടാമൃഗവും തലതാഴ്ത്തും

പന്ത്രണ്ടു്

കൂട്ടിലിരിയ്ക്കും മൈന
കൂട്ടുകിടക്കും പട്ടി
പാട്ടുകൾ പാടും കുയിലു്
നൎത്തനമാടും മയിലു്
കൊത്തിവിഴുങ്ങും കോഴി
പത്തിവിടൎത്തും പാമ്പു്.



പതിമൂന്ന്

കണ്ണു നല്കിയതാരാണ്?
കണ്ണു നല്കി ജഗദീശൻ
കാതു നല്കിയതാരാണ്?
കാതു നല്കി ജഗദീശൻ
വായ് നല്കിയതാരാണ്?
വായ് നല്കി ജഗദീശൻ
എന്തിനാണിവ ജഗദീശൻ
തന്നതെന്നിഹ പറയാമോ?

നല്ലതൊക്കെക്കാണുവാൻ
നല്ലതൊക്കെക്കേൾക്കുവാൻ
നമ്മളെന്നും ലോകത്തിൽ
നല്ലവാക്കരിയാടുവാൻ

### പതിനാല്

കുട്ടി, കുട്ടി, സ്കൂൾകുട്ടി
സ്കൗട്ടിലാണോ നീ കുട്ടി ?
സ്കൗട്ട്—സ്കൗട്ടതെന്താണ് ?
മിടുക്കരാകാൻ വഴിയാണ്
സ്കൗട്ട് കള്ളം പറയില്ല
സ്കൗട്ട് വഞ്ചന ചെയ്യില്ല
ദൈവം, ധർമ്മം, സ്വരാജ്യം
കൈവിടില്ല സ്കൗട്ടായാൽ
നിയമം പത്തു പഠിക്കേണം
നിത്യം സത്യം കാക്കേണം
അൻപതിലധികം കൊല്ലത്തെ
പഴക്കമുള്ളീ പ്രസ്ഥാനം
തേംസ്നദിയുടെ തീരത്ത്
ബേഡൻ പവ്വൽ സ്ഥാപിച്ചു

## പതിനഞ്ച്

ഭാരതരാജ്യം മാമകരാജ്യം
ഹിന്ദുസ്ഥാനം മാമകരാജ്യം
ഇൻഡ്യാരാജ്യം മാമകരാജ്യം
മൂന്നും മാമകനാടിൻനാമം
അഞ്ചരലക്ഷം ഗ്രാമങ്ങൾ
അണിഞ്ഞതാണീ ഹിന്ദുസ്ഥാൻ
നാല്പതുകോടി മനുജന്മാർ
നിറഞ്ഞതാണീ ഹിന്ദുസ്ഥാൻ
എഴുപതിലധികം നഗരങ്ങൾ
എഴുന്നതാണീ ഹിന്ദുസ്ഥാൻ
അമ്പേ, ചെറുചെറു പട്ടണമോ
അമ്പതുനൂറിൽപരമുണ്ട്.

## പതിനാറ്

ഗംഗാതീരേ യാഗം ചെയ്തു
ഗംഗാതീരേ സീത ജനിച്ചു
ഗംഗാതീരേ രാമനലഞ്ഞു
ഗംഗാതീരേ കൃഷ്ണനിരുന്നു
ഗംഗാതീരേ ബുദ്ധനുണർന്നു
ഗംഗാതീരം നിത്യപവിത്രം
വിക്രമശീലയുണ്ടായതുമവിടെ
വിശ്രുതമായ നളന്ദയുമവിടെ
പണ്ടീഗംഗാതീരത്തെന്നും
പണ്ഡിതസഭകൾ കൂടിയിരുന്നു
ഭാരതസംസ്കാരങ്ങൾ പിറന്നതു്
ഭാസുരഗംഗാതീരത്തത്രേ

യമുനാനദിയുടെ തീരത്തു്
യദുകുലകൃഷ്ണൻ വിഹരിച്ചു
യമുനാനദിയുടെ തീരത്തു്
വ്യാസമഹാമുനി വിജയിച്ചു
യമുനാനദിയുടെ തീരത്തു്
താജിമഹല്ലും പണിയിച്ചു
യമുനാനദിയുടെ തീരത്തു്
ബാപ്പുജി നിർവൃതികൊള്ളുന്നു.



പതിമ്നേഴ്

ഗംഗാ, യമുനാ, സിന്ധുക്കൾ
എന്നും കഷ്ടകബന്ധുക്കൾ
ബ്രഹ്മപുത്രാ, കാവേരി
നർമ്മദ, കൃഷ്ണാ, കാളിന്ദി
ഗോദാവരിയും, നേത്രവതി
ചെലിയാർ, പെരിയാർ, ദാമോദർ
കോസി, ഷരാവതി, സത്ലജ്
ബീസ്, ചിനാബ്, ഝലം, റാവി
ചമ്പൽ, താപി, മഹാനദിയും
പമ്പാ, ഭദ്രാ, സരസ്വതിയും
ഇങ്ങനെ പല പല വൻനദികൾ
തിങ്ങിയതാണീ ഹിന്ദുസ്ഥാൻ



## പതിനെട്ട്

ഉണ്ണി :

മഞ്ചാടിമാല കഴുത്തിലിട്ട
പഞ്ചവർണ്ണക്കിളി വന്നതെന്തു് ?
പുഞ്ചവരമ്പത്തിരുന്നതെന്തു് ?
പഞ്ചമിപ്പെണ്ണിനെ നോക്കണെന്തു് ?
പാടമുഴുതപ്പോൾ പൂമരത്തിൽ
പാട്ടുകൾ പാടിയിരുന്നതല്ല്യോ
കട്ടകുത്തുമ്പൊഴു് കൈതപാറി
തോട്ടുവക്കത്തങ്ങിരുന്നതല്ല്യോ

വിത്തെറിഞ്ഞപ്പൊഴും വന്നുവേലി-
പ്പത്തലിൽ പാടിയിരുന്നതല്ല്യോ
പുത്തരിപ്പാടങ്ങൾ കൊയ്യുവോളം
ഇത്തറനാളും നീ എങ്ങു പോയി ?
കാശിയിൽ മുങ്ങിക്കുളിക്കാൻ പോയോ ?
കാശ്മീരിപ്പൂക്കളിറുക്കാൻ പോയോ ?
രാമനാമങ്ങൾ ജപിക്കാൻ പോയോ ?
രാവണക്കോട്ടയിൽപെട്ടുപോയോ ?

തത്ത :

അല്ലല്ല കുഞ്ഞേയെനിക്കൊരുത്തൻ
കല്യാണക്കാരൻ തുണയ്ക്കു കിട്ടി !

### പത്തൊൻപത്

ആദ്യത്തെക്കവിയാരാണ് ?
ആദ്യത്തെക്കവി വാത്മീകി
പണ്ടത്തെക്കവിയാരാണ് ?
പറയാം കാളിദാസൻ താൻ
വിശ്വമഹാകവിയാരാണ് ?
വിശ്വമഹാകവി ടാഗോറ്
ദ്രാവിഡനാട്ടിൻ കവിയാര് ?
ദ്രാവിഡനാട്ടിൽ ഭാരതിയാര്
കേരളനാട്ടിൽ കവിയെത്ര ?
കേരളനാട്ടിൽ കവിയേറെ
തുഞ്ചൻ, കുഞ്ചൻ, ഉണ്ണായി
കൊഞ്ചിപ്പാടിയ ചെറുശ്ശേരി
ആശാ, നുള്ളർ, വള്ളത്തോളും
ആരാധ്യന്മാരിവരെന്നും.

### ഇരുപത്

തീർത്ഥങ്കരമഹാവീരൻ
തീർത്തതാണു നളന്ദയെ
ബുദ്ധദേവന്റെ പാദങ്ങൾ
മുഗ്ദ്ധമാക്കി നളന്ദയെ
സ്തൂപജാലം—വിഹാരങ്ങൾ
ദീപസ്തംഭങ്ങളിങ്ങനെ
മഹാനായൊരശോകന്റെ
മുദ്ര കാണാം നളന്ദയിൽ
ബുദ്ധശിഷ്യൻ മഹാജ്ഞാനി
സാരീപുത്രൻ പിറന്നതും
ഹർഷവർദ്ധനനും, ശുക്രാ-
ദിത്യനും വാണിരുന്നതും
ശബ്ദം, ചികിത്സ, ജ്യോതിഷം
സാംഖ്യം, ന്യായം വളർത്തതും
നളന്ദയാണെന്നു ചൊല്ലുമ്പോൾ
നമ്മൾക്കാനന്ദമില്ലയോ
ബഖതിയാപുരമെന്നുള്ള
പേരിൽ ബീഹാറിലിപ്പൊഴും
മാവും കാവും നിറഞ്ഞൊരു
ഗ്രാമം കാണാം നളന്ദ താൻ.



ഇരുപത്തൊന്ന്

കടലിന്നുമീതെ കാലടിവച്ചു
നടന്നുപോയീ യേശു

പച്ചവെള്ളം വീഞ്ഞായി മാററി
പണ്ടൊരു നാളിൽ യേശു
ഒരേ ഒരപ്പം കൊണ്ടു മഹത്താം
സദ്യനടത്തീ യേശു

മുൾക്കിരീടം ശിരസ്സിൽ ചൂടി
മുഖം ചുളിക്കാതേശു

കുരിശുമേന്തി കാൽവരിവലിയിൽ
ചിരിച്ചു നിന്നു യേശു
കരത്തിലാണികൾ തറഞ്ഞനേരം
കരഞ്ഞതില്ലാ യേശു
ശിരസ്സുയർത്തി കണ്ണുമുയർത്തി
പറഞ്ഞു ദേവൻ ഏവം :
അറിഞ്ഞു കൂടിവർ ചെയ്യുവതെന്തെ-
ന്നിവർക്കുമെന്റെ പിതാവേ,
ക്ഷമിച്ചു മാപ്പുകൊടുക്കുക നിത്യം
സുഖിച്ചിടട്ടെ ലോകം.

ഇരുപത്തിരണ്ട്

വിശന്നു വീട്ടിൽ വരുന്നോർക്ക്
വിരുന്നുചോറു കൊടുത്തുണ്ണി
കീറയുടുത്ത ജനങ്ങൾക്ക്
കോടിയുടുപ്പുകൊടുത്തുണ്ണി
ദ്രോഹംചെയ്ത ജനത്തോടും
സ്നേഹംകൊണ്ടു ചിരിച്ചുണ്ണി
രോഗം വന്ന ജനങ്ങൾക്ക്
മരുന്നു വാങ്ങിക്കൊടുത്തുണ്ണി
പ്രായം ചെന്നവരെക്കണ്ടാൽ
വിനയം കാട്ടി നടന്നുണ്ണി
അമ്പലമുററത്തെന്നല്ല
പള്ളിനടയ്ക്കൽ പോയാലും
കമ്പിട്ടീശ്വരനാമത്തെ
കുറച്ചുനിന്നു സ്മരിച്ചീടും
അങ്ങിനെയുണ്ണി വളർന്നപ്പോൾ
ആളുകളെല്ലാം വന്ദിച്ചു.

ഇരുപത്തിമൂന്ന്

പൂവുകൾ നിറയും ലോകം
പുഞ്ചിരി നിറയും ലോകം
ജാതിമതങ്ങൾ നോക്കാതാരും
ജയജയപാട്ടും ലോകം
പച്ചപിടിച്ചൊരു ലോകം
പഴങ്ങൾ നിറയും ലോകം
പട്ടിണി കൂടാതെല്ലാപേരും
പണിചെയ്യുന്നൊരു ലോകം
കിളികൾ പറക്കും ലോകം
കീർത്തനമുയരും ലോകം
കർഷകരുണരും കലപ്പപുണരും
കർമ്മമനോഹര ലോകം
ഈ ലോകത്തിൻ സൗന്ദര്യം
ബാലകബാലികമാരല്ലോ
ഈ ലോകത്തിൻ സൗഭാഗ്യം
ശീലഗുണത്തിൻ നിറവല്ലോ.